പോലെ മനോഹരമായ പരസ്പരകൗതുകം. പിന്നെ മറു കക്ഷിയെ ഉള്ളിലാക്കാനെന്നപോലുള്ള അള്ളിപ്പിടിത്തം: പ്രസവം. ക്രമേണ ആദ്യവികാരങ്ങളുടെ ശോഷണം. ഒക്കെ ഒരു മഹാമാന്ത്രികന്റെ പിഞ്ഛികാചലനം കൊണ്ട് തോന്നിയവ. പുതിയ തലമുറയുടെ പിറവിക്കുവേണ്ടി—'കുമാരസംഭവ' ങ്ങൾക്കുവേണ്ടി.

കൂട്ടമായിക്കഴിയുന്ന ജീവികളുടെ ഇടയിൽ ഒന്നിൽക്കൂടുതൽ ആൺജീവികളുണ്ടെങ്കിൽ അവ തമ്മിൽ യുദ്ധം വെട്ടുന്നു, പെണ്ണുങ്ങൾ നോക്കിനിൽക്കുന്നു. ജയിച്ചുവരുന്നവനാണ് പൊതുഭർത്താവ്—വർഗ്ഗവീര്യം വർദ്ധിപ്പിക്കാനുള്ള തന്ത്രം.

കോഴിമുട്ട പുഴുങ്ങിയതു് പൊളിച്ചു നോക്കുമ്പോൾ അകത്തു് കുറച്ച് വായു ഒരു നനുത്ത പാടകൊണ്ട് പൊതിഞ്ഞു് സൂക്ഷിക്കുന്നതു കാണാം. കുഞ്ഞിനു് അന്തരീക്ഷവായു കിട്ടുന്നതിനു മുമ്പ് ശ്വസിക്കാൻവേണ്ടി. ഇതിന്റെ എൻജിനീയർ ആരു്? കുഞ്ഞിന്റെ ഇച്ഛയല്ല; തള്ളയുടെ മുൻകരുതലല്ല.

ആണും പെണ്ണുംഎന്ന പകുക്കൽതന്നെ വ്യക്തിയുടെ അപൂർണ്ണതയെയല്ലേ–പരതന്ത്രതയെയല്ലേ–കാണിക്കുന്നതു്?

ഇങ്ങനെ നോക്കിയാൽ എണ്ണിയാലൊടുങ്ങാത്ത ഉദാഹരണങ്ങൾ പറയാം, പരിണാമത്തിന്റെ പിറകിൽ ഇച്ഛയുടെ ഒരു തള്ളൽ ഉണ്ടെന്നു് കാണിക്കാൻ; ഒരു ശുദ്ധീകരണശക്തി; ഒരു പരീക്ഷണശക്തി—ഒരു കാരണശക്തി.

എന്നെ സംബന്ധിച്ചിടത്തോളം ഇതൊക്കെ ഉത്തരമില്ലാത്ത ചോദ്യങ്ങളാണ്. എന്റെ നോട്ടത്തിൽ ഈ കാരണശക്തി അനന്യാദൃശമായ ഒരു സർഗ്ഗപ്രവാഹമാണ്. അതിന്റെ പ്രത്യക്ഷമായ സർഗ്ഗകേളിയാണ് ഈ പ്രപഞ്ചം–അതിലെ ജീവിതപ്രവാഹം. ഈ പ്രവാഹത്തിൽ ധർമ്മചിന്തയും അധർമ്മചിന്തയുമില്ല. ധർമ്മം–അധർമ്മം; നന്മ–തിന്മ; ഹിംസ–അഹിംസ–ഇതൊക്കെ മനുഷ്യസങ്കല്പങ്ങളാണ്–കാലദേശങ്ങൾക്കൊത്തു് മാറിക്കൊണ്ടിരിക്കുന്ന സങ്കല്പങ്ങൾ. മനുഷ്യൻ മാത്രമല്ല പ്രപഞ്ചത്തിൽ. മനുഷ്യനു് മാത്രമായി ഇവിടെ നിലനില്ക്കാനും ഒക്കുകില്ല. ജന്തുലോകത്തിൽ ജീവിതം ഒരു അന്ധപ്രവാഹമായിട്ടാണ് കാണപ്പെടുന്നതു്. പരസ്പരം മല്ലടിച്ചും കൊന്നുതിന്നും ജീവിക്കുന്നതായി കാണപ്പെടുന്നു. ഈ പരസ്പരഹിംസയും അർത്ഥരഹിതമാണെന്നു് പറഞ്ഞുകൂടാ. ഇതിലൂടെ ജന്തുക്കളുടെ സമനില പരസ്പരാനുപാതം–ആകെക്കൂടിയുള്ള ഇക്വിലിബ്രിയം–നിലനിറുത്തപ്പെടുന്നു. ഇങ്ങനെ എല്ലാസൃഷ്ടികളേയും പരസ്പരം സമരസപ്പെടുത്തിക്കൊണ്ടുള്ള സമഗ്രസങ്കീർണ്ണമായ ഒരു ശില്പസംവിധാനമാണ് പ്രപഞ്ചം.

ഈ പ്രപഞ്ചസംവിധാനത്തിൽ മനുഷ്യന്റെ പ്രത്യേകമൂല്യങ്ങൾക്കു് പ്രസക്തിയില്ല എന്നു പറഞ്ഞുകൂടാ; മനുഷ്യസമൂഹത്തെ സംബന്ധിച്ചിടത്തോളം ഉണ്ട്. കേവലത്വം അവകാശപ്പെട്ടുകൂടെന്നേയുള്ളു.

എന്റെ അഭിപ്രായത്തിൽ സർവ്വപ്രസക്തമായ കേവലമൂല്യം ഒന്നാണ്—സൃഷ്ടിപരത—കൂടുതൽ കൂടുതൽ കാര്യക്ഷമത വർദ്ധിപ്പിക്കുന്ന സൃഷ്ടിപരത. അതാവാം പരിണാമത്തിന്റെ ഉന്നം.

അതിരിക്കട്ടെ, അപ്പോൾ വ്യക്തികൾ പ്രപഞ്ചഘടനയിൽ നിസ്സഹായരാണെന്നാണോ ഇവിടെ പറയുന്നതു്? നിസ്സഹായരുമല്ല പൂർണ്ണമായി സംരക്ഷിതരുമല്ല എന്നാണ് എനിക്കു തോന്നുന്നതു്. ജീവിതം യന്ത്രമനുഷ്യരുടെ ഒരു പന്തയമല്ലെന്നു് നേരത്തെ പറഞ്ഞല്ലോ. വ്യക്തിയിലെ പല ഘടകങ്ങളും പൂർവ്വനിബന്ധിതമാണ്—കംപ്യൂട്ടറിൽ പ്രോഗ്രാം ചെയ്തുവയ്ക്കപ്പെട്ടപോലെ. ഇതു് ഒരു പരിധിവരെ മാത്രം.

വേറൊരു വിധത്തിൽ പറഞ്ഞാൽ പ്രപഞ്ചനാടകത്തിന്റെ സംഭാഷണരചന മാത്രമേ നടന്നിട്ടുള്ളൂ. നാടകവിജയം നടീനടന്മാരുടെ കൈയിൽത്തന്നെ ഇരിക്കുന്നു. മുമ്പു പറഞ്ഞതുപോലെ അവർക്കു് ആപേക്ഷികമായ പ്രവർത്തനസ്വാതന്ത്ര്യമുണ്ട്; എന്നു പറഞ്ഞാൽ മനോധർമ്മ പ്രകാശനത്തിനു് വേണ്ടത്ര സാദ്ധ്യതയുണ്ട്. ചിലർ നാടകകൃത്തു് ഉദ്ദേശിച്ചതിലും നന്നായി നടിക്കുന്നു; ചിലർ റോൾ പാഴിൽക്കളയുന്നു. എന്നാലും മനോധർമ്മത്തിന്റെ വിളയാട്ടമുള്ളതുകൊണ്ട് നാടകകൃത്തിനുതന്നെയും കാണാൻ രസമുള്ള ഒന്നാണ് പ്രപഞ്ചനാടകം. അതേ, പ്രപഞ്ചത്തിന്റെ കാരണശക്തിയെ, ഇരുൾ—വെളിച്ചം, സ്നേഹം—ദ്വേഷം, ഹിംസ—കാരുണ്യം തുടങ്ങിയ വൈരുദ്ധ്യങ്ങളിലൂടെ ജീവിതത്തെ ഒരുക്കിയ ആ കേവല ശക്തിയെ, ഒരു നാടകമൂർത്തിയായല്ലാതെ എങ്ങനെയാണ് സങ്കല്പിക്കുക!

ഈ കാരണശക്തിയുടെ പ്രതിഫലനങ്ങളാണല്ലോ മതങ്ങൾ. മതത്തോടു് എനിക്കുള്ള മനോഭാവം എന്താണ്?

ഞാൻ ഒരു മതത്തിന്റെയും അനുയായി അല്ല. എന്നുവച്ച് ചരിത്രാതീതകാലം മുതൽ ഒരു രൂപത്തിലല്ലെങ്കിൽ മറ്റൊരു രൂപത്തിൽ നിലനിന്നുവരുന്ന മതമെന്ന സ്ഥാപനത്തെ നിഷേധിക്കുന്നതു് കണ്ണടച്ച് ഇരുട്ടാക്കുന്നതുപോലെയാണ് എനിക്കു തോന്നുന്നതു്.

മതംമൂലമുള്ള മനുഷ്യക്കുരുതികളോ, എന്നു ചോദിക്കപ്പെടാം. സ്നേഹമെന്നപോലെതന്നെ കലാപവും മനുഷ്യന്റെ മൗലികവാസനയാണ്. പരസ്പരമത്സരത്തിലൂടെയുള്ള പരിണാമശൈലിയിൽ കലാപവും ഒരായുധമാണ്. പിന്നെ മതം ഒടുക്കിയിട്ടുള്ളതിൽ എത്രയോ കൂടുതൽ മനുഷ്യരെ ഈ നൂറ്റാണ്ടിലെ രാഷ്ട്രീയ 'ഇസ'ങ്ങൾ ഒടുക്കിയിട്ടുണ്ട്....അഥവാ, അവയും മതങ്ങളായിരുന്നില്ല എന്നു് എങ്ങനെ പറയാം? എന്നുമാത്രമല്ല, മതനിഷേധികൾക്കും മറ്റെന്തെങ്കിലുമൊരു മതം പിടിച്ചുനില്ക്കാൻ ഉണ്ടാവാതെ വയ്യ. മതനിഷേധമായ മതം, പാർട്ടിമതം, യുക്തിവാദമതം—ഇതെല്ലാം ഓരോ മതത്തിന്റെ കടമ നിർവ്വഹിക്കുന്നു. മാർക്സിസം എന്റെ മതമാണെന്നു് സി. കേശവൻ ഒരിക്കൽ പ്രസംഗിക്കുന്നതു് ഞാൻ കേട്ടതാണ്. അതിൽ വൈരുദ്ധ്യമുണ്ടെന്നു തോന്നാമെങ്കിലും സൂക്ഷ്മചിന്തയിൽ ഇല്ല. ഏതു വ്യക്തിക്കും അവനേക്കാൾ വലിയ ഒരാശയത്തിന്റെ, ഒരു പ്രസ്ഥാനത്തിന്റെ, ഒരു പരിപാടിയുടെ, ഒരു പ്രവൃത്തിയുടെ ആന്തരികമായ അവലംബം കണ്ടെത്തേണ്ടതു് ആത്മാവിന്റെ ഒരാവശ്യമാണ്.

എന്നെ സംബന്ധിച്ചിടത്തോളം സാഹിത്യമാണ് എന്റെ 'മതം.'

സാഹിത്യം എന്നു പറഞ്ഞതുകൊണ്ട് മുഴുവനായോ? സാഹിത്യം ഒരു പ്രതിഫലനമാണ്, ജീവിതത്തിന്റെ പാഠങ്ങളുടെ—ജീവിതത്തിന്റെ സത്യം, സൗന്ദര്യം, ഗാംഭീര്യം ഇവയുടെ—അനുഭവാവിഷ്കാരം. അപൂർണ്ണമായ ആവിഷ്കാരം. കാരണം ആവിഷ്കരിക്കാനാവാത്തവയാണ് പലതും. അവയാണ് കൂടുതൽ മൂല്യമുള്ളവ എന്നും തോന്നുന്നു. പ്രപഞ്ചത്തിന്റെ അജ്ഞേയതയെക്കുറിച്ചുള്ള വിസ്മയം, അജ്ഞേയമായ സൗന്ദര്യത്തെക്കുറിച്ചും ഗാംഭീര്യത്തെക്കുറിച്ചുമുള്ള അമ്പരപ്പ്, എങ്ങനെ ആവിഷ്കരിക്കുവാനാണ്. എന്നാലും മനസ്സിന്റെ സ്പർശിനികൾ അവിടേക്കു് നീളുന്നു. എനിക്കു് ചിലപ്പോൾ തോന്നാറുണ്ട് ഈ പ്രപഞ്ചം മുഴുവൻ എന്റെ ഉള്ളിൽത്തന്നെയുണ്ടെന്നു്; പ്രപഞ്ചത്തെക്കുറിച്ചുള്ള അനുഭൂതിയെന്നു തോന്നുന്നതു് എന്റെ ഉള്ളിലെ തേങ്ങൽതന്നെയാണെന്നു്; തള്ളയെത്തേടുന്ന പിള്ളയുടെ തേങ്ങൽപോലെ...മറിച്ചു പറഞ്ഞാൽ, ഉള്ളിൽ മറഞ്ഞിരിക്കുന്ന ഭാവങ്ങളുടെ വിശ്വരൂപങ്ങൾ മാത്രമല്ലേ പുറമേ അനുഭവപ്പെടുന്നതെന്നു്.

ചുരുക്കം പറഞ്ഞാൽ, കാരണശക്തിയും പ്രപഞ്ചവും എല്ലാം കൂടിച്ചേർന്ന ഒന്നിന്റെ പ്രതിരൂപമാണ് ഞാൻ എന്ന വ്യക്തി എന്നു്; എല്ലാ വ്യക്തികളുമെന്നു്.

ഉദാഹരണംവച്ചു പറഞ്ഞാൽ, ഒരു നാടകരംഗം ടി. വി. യിൽക്കൂടി വിക്ഷേപണം ചെയ്യപ്പെടുന്നു. ചിത്രത്തെ വൈദ്യുത തരംഗമാക്കിയാണല്ലോ നാനാദിക്കിലേക്കും വിക്ഷേപിക്കുക. ഈ തരംഗത്തിലെ ഓരോ കണികയിലും ചിത്രം മുഴുവനായി അടങ്ങിയിരിക്കുന്നു. അതുപോലെ പ്രപഞ്ചവിതാനത്തിലെ ഒരു കണികയായ എന്നിലും പ്രപഞ്ചം മുഴുവൻ അടങ്ങിയിരിക്കുമല്ലോ. അതേ, എല്ലാറ്റിന്റെയും കാരണശക്തി, സമ്പൂർണ്ണവേഷത്തിൽ, സൂക്ഷ്മരൂപത്തിൽ, എന്നിലും അടങ്ങിയിരിക്കുന്നു. ഉപരിതലജീവിതത്തിൽ അതിനെക്കുറിച്ചുള്ള ബോധമില്ലെന്നു മാത്രം. ചില്ലറ ജീവിതത്തിനു് ചില്ലറ ശക്തി മതി. ആഴമേറിയ ജീവിതത്തിനു് കൂടുതൽ ശക്തി വേണം. അപ്പോൾ ശക്തിയുടെ ആസ്ഥാനത്തിലേക്കു് മനസ്സ് ചായുന്നു. വ്യക്തിത്വം ആഴംവയ്ക്കുന്തോറും അവൻ ആത്മാവിന്റെ സ്രോതസ്സിനോടു് ചായുന്നു. ആ സ്രോതസ്സിനെ, ആ മിസ്റ്റിക് എലിമെന്റിനെ—സത്യമെന്നോ സൗന്ദര്യമെന്നോ സൃഷ്ടിപരതയെന്നോ ഒക്കെ പറയാം.

(തുടരും)



533 1985- Dec 1





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

ഇതെഴുതുന്ന ആൾ വടക്കൻ പറവൂർ ഇംഗ്ലീഷ് ഹൈസ്കൂളിൽ ഫിഫ്ത്ത് ഫോമിൽ പഠിക്കുന്നകാലം. കണക്കു പഠിപ്പിക്കാൻ വന്നിരുന്ന സാറിനെ 'കിത്താബ്സാർ' എന്നാണു കുട്ടികൾ വിളിച്ചിരുന്നത്. അദ്ദേഹം എപ്പോഴും പുസ്തകങ്ങൾ കൊണ്ടു നടക്കുന്നതിനാലാണ് ആ വട്ടപ്പേരിന് അർഹനായത്. സാറ് അല്പം പിരിലൂസായിരുന്നുവെന്നാണ് എന്റെ ഓർമ്മ. അദ്ദേഹത്തിന്റെ പോക്കററ് വാച്ച് ശരിയായ സമയം കാണിക്കില്ല. രണ്ടുമണിക്കൂർ മുപ്പത്തിരണ്ടു മിനിററ് നാലു സെക്കൻഡ് മുൻപോട്ടാക്കി വച്ചിരിക്കും സാറ്. 'സമയം എന്തായി സാർ' എന്നാരെങ്കിലും ചോദിച്ചാൽ ലോങ് കോട്ടിന്റെ കിണറുപോലുള്ള കീശക്കുഴിയിൽ നിന്ന് സാറ് വാച്ച് പൊക്കിയെടുക്കും. അദ്ദേഹത്തിനു മാത്രമറിയാവുന്ന ആ രണ്ടു മണിക്കൂർ മുപ്പത്തിരണ്ടു മിനിററ് നാലു സെക്കൻഡ് കുറച്ചിട്ടു ശരിയായ സമയം പറഞ്ഞുതരും. എനിക്ക് അദ്ദേഹത്തെ ഇഷ്ടമായിരുന്നു. കൂടക്കൂടെ ഞാൻ അദ്ദേഹത്തിന്റെ വീട്ടിൽ പോകും. ലോകകാര്യങ്ങൾ സംസാരിക്കും. ഒരുദിവസം ഞാൻ സാറിനോടു പറഞ്ഞു: ''സാർ, കെമിസ്ട്രി പഠിപ്പിക്കുന്ന പത്മനാഭൻനായർ സാറ് വളരെ യോഗ്യനാണ്.'' ജീവിതത്തിൽ അന്നുവരെയും പുഞ്ചിരി പൊഴിച്ചിട്ടില്ലാത്ത സാററ് പുഞ്ചിരി പൊഴിച്ചു. എന്നിട്ടു പറഞ്ഞു: Krishna, the externals of a person attract shallow persons like yourself.—''കൃഷ്ണ, നിന്നെപ്പോലെ അല്പബുദ്ധികളായവരെ വ്യക്തിയുടെ ബാഹ്യപ്രകൃതികൾ ആകർഷിക്കും.'' നാൽപത്തിയാറുകൊല്ലം മുൻപ് എന്റെ ഗുരുനാഥൻ പറഞ്ഞ പരമാർത്ഥം ഇപ്പോഴും എന്റെ മുൻപിലുണ്ട്. ബാഹ്യപ്രകൃതി ആകർഷിക്കും; അതുതന്നെയാണ് സത്യമെന്നു തോന്നുകയും ചെയ്യും. ആള് കാഴ്ചയ്ക്കു യോഗ്യൻ. എം. എ. പരീക്ഷ ജയിച്ചിട്ടുണ്ട്. പെരുമാററവും നന്ന്. ആഴ്ചയിലൊരിക്കൽ വായനശാലയിൽ പോകും. പുസ്തകങ്ങൾ എടുത്തു കൊണ്ടുവരും. വായിച്ചിട്ടു തിരിച്ചുകൊണ്ടുപോകും. ആ പുസ്തകങ്ങൾ ഒന്നു വാങ്ങിനോക്കൂ. ഹാരോൾഡ് റോബിൻസിന്റെ നോവലുകളായിരിക്കും. മലയാളം പുസ്തകമാണെങ്കിൽ പൈങ്കിളി നോവലിസ്ററിന്റെ കൃതിയായിരിക്കും. അതു ഗ്രഹിക്കുന്നതോടെ അയാളെക്കുറിച്ചുള്ള നമ്മുടെ എല്ലാ ബഹുമാനവും ഇല്ലാതാകുന്നു.

അതിസുന്ദരി. അവൾ ഉച്ചവെയിലിൽ നടക്കുമ്പോൾ അവളെ കാണുന്ന ചെറുപ്പക്കാർക്ക് ആ വെയിൽ പൂനിലാവായി അനുഭവപ്പെടും. സ്നേഹവും ബഹുമാനവും തോന്നും അവർക്ക് അവളോട്. ഇതു നശിക്കുന്നത് അവൾ വിരൂപനായ ഭർത്താവ് ഓടിക്കുന്ന സ്കൂട്ടറിന്റെ പിറകിലിരുന്നു പോകുന്നതു കാണുമ്പോഴാണ്. അല്ലെങ്കിൽ ബസ്സിൽ യാത്രചെയ്യുന്ന അവൾ കൈയിൽ ചുരുട്ടിവച്ചിരിക്കുന്ന ക്ഷുദ്രമായ വാരിക താനറിയാതെ മററു യാത്രക്കാരെ കാണിക്കുമ്പോഴാണ്. ഭർത്താവും പുസ്തകവും മാസികയും ആളിന്റെ അന്തരംഗം വ്യക്തമാക്കിത്തരും, ആകൃതിസൗഭഗമുള്ള ചില പുരുഷന്മാർക്കു സുന്ദരികളെയല്ല പ്രിയം. നാററമുള്ള വസ്ത്രത്തോടും ദുർഗ്ഗന്ധമാർന്ന മേനിയോടും കൂടിനടക്കുന്ന വേലക്കാരികളെയാണ്. കിത്താബ്സാർ ജയിക്കട്ടെ. Be a good Judge, but not of externals—നല്ല വിധികർത്താവായിരിക്കൂ. എന്നാൽ ബാഹ്യപ്രകൃതിയെ വിശ്വസിക്കാതിരിക്കൂ.

## ഇതു സൗന്ദര്യമല്ല

സ്ഥലമേതാണെന്നു പറയുന്നതു ശരിയായിരിക്കുകയില്ല. രാത്രി ഒരു മണിക്കാണ് ഞാനും സ്നേഹിതനും ആ ററിബിയിലെ ഒരു മുറിയിൽ ചെന്നു കയറിയതും ചെന്നപാടേ ഉറക്കംതുടങ്ങിയതും. പതിനഞ്ചുമിനിററ് കഴിഞ്ഞിരിക്കുകയില്ല. സ്നേഹിതൻ എന്നെ വിളിച്ചുണർത്തിയിട്ടു പറഞ്ഞു: ''നോക്കൂ, ഒരു കാര്യംപറയാൻ വിട്ടുപോയി. ഈ മുറിയിലാണ് പണ്ടൊരു കുടുംബത്തെ ഒരുത്തൻ വെടിവച്ചു കൊന്നത്. ഭർത്താവ്, ഭാര്യ, മക്കൾ എല്ലാവരെയും അവൻ കൊന്നു.'' സ്നേഹിതൻ കൊലപാതകത്തിന്റെ വിശദാംശങ്ങളിലേക്കു കടന്നു. ഞാൻ വല്ലാതെ പേടിച്ചു. തുറന്നുകിടന്ന ജനലിൽക്കൂടി നോക്കി. വേമ്പനാട്ടു കായൽ. ജലത്തിന്റെ ഉപരിതലത്തിൽക്കൂടി മരിച്ചവർ നടന്നുപോകുന്നതുപോലെ എനിക്കു തോന്നി. ഞാൻ വിളക്കു കത്തിച്ചു. നേരം വെളുക്കുന്നതുവരെ അതു കെടുത്തിയതുമില്ല.

ഞാനുറങ്ങിക്കിടക്കുമ്പോഴാണ് കലാകൗമുദിയിൽ 'പേടി' എന്ന കഥയെഴുതിയ എം. സുധാകരൻ എന്നെ വിളിച്ചുണർത്തി 'നോക്കൂ ഇക്കഥ' എന്നാവശ്യപ്പെട്ടത്. നോക്കി. കണ്ടതു ജലോപരി നടക്കുന്ന മരണത്തെ മാത്രം. അദ്ദേഹം എന്നെ എന്തിന് ഇങ്ങനെ പേടിപ്പിച്ചു? എനിക്കറിഞ്ഞുകൂടാ. 1911-ൽ സാഹിത്യത്തിനുള്ള നോബൽ സമ്മാനം നേടിയ മോറീസ് മതേർലങ്കിന്റെ (മേററർ ലിങ്ക്) 'L' Intruse, 'L' Interieur (The Intruder, The Interieur) ഈ മരണനാടകങ്ങളിലെന്നപോലെ (death dramas) ഇക്കഥയിലും മരണമാണു പ്രതിപാദ്യവിഷയം. മോളി രോഗാർത്തയായി കിടക്കുന്നു. മരണം തന്നെ കൊണ്ടുപോകാൻ വരുമെന്ന് അവൾ വിചാരിക്കുന്നു. രോഗംഭേദമായി അവൾ ആശുപത്രിയിൽ നിന്നു പോകാൻ ഭാവിക്കുമ്പോഴും മരണം കാമുകന്റെ രൂപമാർന്ന് ജന്നലിനപ്പുറത്തു നില്ക്കുന്നു. മതേർലങ്കിന്റെ നാടകങ്ങൾ വായിച്ചിട്ടുള്ള എനിക്ക് ഇക്കഥയിൽ പുതുമയൊന്നും കാണാൻ കഴിയുന്നില്ലെങ്കിലും അവ വായിക്കാത്തവർക്ക് നവീനത ദർശിക്കാൻ സാധിച്ചേക്കും. പക്ഷേ മരണത്തിന്റെ ഭയങ്കരതയോ ജീവിതത്തിന്റെ ഭയജനകമായ ഗൂഢാർത്ഥസ്വഭാവമോ ഈ കഥയിൽനിന്ന് അനുഭവപ്പെടുന്നില്ല. മതേർലങ്കിന്റെ നാടകങ്ങൾ വായിക്കുമ്പോൾ, മരണം വിചാരിച്ചിരിക്കാത്തസന്ദർഭത്തിൽ കയറിവരുന്ന ഒരു കടന്നാക്രമണക്കാരനാണെ

ന്നു നമുക്കുതോന്നുന്നു. ജീവിതത്തിന്റെ അന്തർഭാഗത്തേക്കു് ആ നാടകങ്ങൾ പ്രകാശം പ്രസരിപ്പിച്ചുതരുന്നു. സുധാകരന്റെ കഥയിൽ വെറും വാക്യങ്ങളേയുള്ളു. വായിച്ചുനോക്കുക. ക്രമാനുഗതമായി അതു് ആന്റി ക്ലൈമാക്സിലേക്കു പോകുന്നതു കാണാം. സത്യത്തിന്റെ അഗാധതലത്തിൽ ചെല്ലാൻ ശ്രമിക്കുകയും അതിൽ പരാജയപ്പെടുകയും ചെയ്യുമ്പോൾ ജനിക്കുന്നതു് സൗന്ദര്യമല്ല, വൈരൂപ്യമാണു്.

* * *

മതേർലങ്ങിന്റെ The Intruder എന്ന നാടകത്തിൽനിന്നു് ഒരു ഭാഗം.

മുത്തച്ഛൻ: എനിക്കും പേടിയാകുന്നു കുഞ്ഞുങ്ങളെ (നിറമുള്ള കണ്ണാടിജന്നലിന്റെ മൂലയിലൂടെ ഒരു ചന്ദ്രരശ്മി കടന്നു വന്നു മുറിയിൽ അങ്ങുമിങ്ങും വിചിത്രമായ തിളക്കം ഉണ്ടാക്കുന്നു. അർദ്ധരാത്രിയിലെ മണിമുഴക്കം. അവസാനത്തെ നാദം കഴിയുമ്പോൾ ഒരു ശബ്ദം കേൾക്കാറാകുന്നു; ആരോ തിടുക്കത്തിൽ എഴുന്നേല്ക്കുന്നതുപോലെ)

മുത്തച്ഛൻ: (അസാധാരണമായ പേടിയാൽ വിറച്ചുകൊണ്ടു്) ആരാണു് എഴുന്നേററതു്?

അമ്മാവൻ: ആരും എഴുന്നേററില്ല!

അച്ഛൻ: ഞാനും എഴുന്നേററില്ല!

മൂന്നുപെൺമക്കളും: ഞാനുമല്ല, ഞാനുമല്ല, ഞാനുമല്ല!

മുത്തച്ഛൻ: ആരോ മേശപ്പുറത്തുനിന്നു് എഴുന്നേററു.

അമ്മാവൻ: വിളക്കു കത്തിക്കു (വലതുവശത്തുള്ള മുറിയിൽ—ശിശു കിടക്കുന്ന മുറിയിൽ— നിന്നു് ഭീതിയുടെ നിലവിളി പൊടുന്നനവേ ഉയരുന്നു. ഒന്നിനൊന്നു വർദ്ധിക്കുന്ന പേടിയുളവാക്കിക്കൊണ്ടു് ആ നിലവിളി രംഗത്തിന്റെ അവസാനംവരെയും കേൾക്കാറാവുന്നു.)

[മരണത്തിന്റെ ആക്രമണത്തെ എത്ര പ്രഗല്ഭമായി മതേർലങ്ങ് ചിത്രീകരിക്കുന്നുവെന്നു നോക്കുക—ലേഖകൻ]

## ചിരിക്കു

കാളിദാസൻ മേഘസന്ദേശത്തിൽ പരാമർശിച്ച രാമഗിരിയുടെ ഇപ്പോഴത്തെ പേരു് രാംടേക്ക് എന്നാണു്. ആ സ്ഥലമൊന്നു കാണണമെന്നുണ്ടായിരുന്നു എനിക്കു്. അങ്ങോട്ടുള്ള ബസ്സ് കാത്തു് ഞാൻ ക്യൂവിൽ നിൽക്കുമ്പോൾ ആകർഷകത്വമുള്ള ഒരു മധ്യവയസ്കൻ ആ ബസ്സ്സ്റേറഷനിൽ അങ്ങോട്ടുമിങ്ങോട്ടും നടക്കുന്നതുകണ്ടു. ബസ്സിന്റെ സമയമറിയണമെങ്കിൽ ഇംഗ്ലീഷ് അറിയാവുന്ന ആരോടെങ്കിലും ചോദിക്കണം. അദ്ദേഹത്തിനു് ഇംഗ്ലീഷ് അറിയാമെന്നു തോന്നിയതു കൊണ്ടു് ഞാൻ അങ്ങോട്ടുചെന്നു സംസാരിച്ചു. സംഭാഷണം ഒരുമണിക്കൂർ നേരത്തേക്കു് ഉണ്ടായിരുന്നു. താൻ ഒരു കോളേജിലെ പ്രൊഫസറായിരുന്നുവെന്നു് അദ്ദേഹം പറഞ്ഞതായിട്ടാണു് എന്റെ ഓർമ്മ. എമർജൻസി കാലത്തു് പൊലീസ് അദ്ദേഹത്തെ അറസ്ററ് ചെയ്തുവെന്നും ജയിലിൽ ആക്കിയെന്നും ഞാനറിഞ്ഞു.

സംസാരം കേരള—''രാഷ്ട്രീയ''ത്തിലേക്കു വന്നു. ഞാൻ അദ്ഭുതപ്പെട്ടുപോയി. കേരളത്തിലെ ഓരോ സംഭവവും അദ്ദേഹം സൂക്ഷ്മതയോടെ അപഗ്രഥിച്ചു. അക്കാലത്തു് ഇവിടെ ഒരു പള്ളി സ്ഥാപിക്കുന്നതിനെക്കുറിച്ചു് വഴക്കു നടക്കുകയായിരുന്നു. വടക്കേയിന്ത്യാക്കാരനായ ആ മനുഷ്യൻ അതിനെപ്പററി അഭിപ്രായം പറഞ്ഞിട്ടു് കിടങ്ങൂർ ഗോപാലകൃഷ്ണപിള്ളയെ നിശിതമായി വിമർശിച്ചു. രാംടേക്കിലോ മറേറാ താമസിച്ചിരുന്ന അദ്ദേഹം കിടങ്ങൂർ ഗോപാലകൃഷ്ണപിള്ളയെക്കുറിച്ചു് എങ്ങനെ അത്രയൊക്കെ മനസ്സിലാക്കിയെന്നു ഞാൻ ചോദിച്ചപ്പോൾ മന്ദഹാസം മാത്രമേ മറുപടിയായി കിട്ടി



കിടങ്ങൂർ

യുള്ളു. അതിനുശേഷം അദ്ദേഹം എന്റെ കൈയിലുണ്ടായിരുന്ന രണ്ടു മലയാളം വാരികകൾ വാങ്ങി നോക്കി. ഒന്നിലെ കാർട്ടൂൺ എന്റെ സഹായത്തോടെ മനസ്സിലാക്കിയ അദ്ദേഹം This fellow has more malice than talent എന്നു പറഞ്ഞു. (നിപുണതയെക്കാൾ വിദ്വേഷമാണു് ഇയാൾക്കു്) രണ്ടാമത്തെ വാരിക മലയാള മനോരമയായിരുന്നു. അതിലെ ടോംസിന്റെ ഹാസ്യചിത്രം ഞാൻ പറഞ്ഞുകൊടുക്കാതെ തന്നെ അദ്ദേഹം മനസ്സിലാക്കി. This man is an artist—ഈ മനുഷ്യൻ കലാകാരനാണു്—എന്നായിരുന്നു അദ്ദേഹത്തിന്റെ ഉദീരണം. ആ ഉത്തരേന്ത്യാക്കാരൻ പറഞ്ഞതു് 40-ാം ലക്കത്തിലെ കാർട്ടൂൺ കണ്ടപ്പോൾ ഞാനോർമ്മിച്ചു. 'ഖസാക്കിന്റെ ഇതിഹാസ'ത്തെക്കുറിച്ചും ചെറുകഥാസാഹിത്യത്തെക്കുറിച്ചും ചർച്ചചെയ്യാനെത്തിയ മന്ത്രി ഖസാക്കിനെ നോവലിസ്ററാക്കി അവതരിപ്പിക്കുന്നു. കാക്ക, നാടൻ കഥയെഴുതിയതായും പറയുന്നു. അദ്ദേഹത്തിന്റെ ശിപായി 'കാക്കനാടന്റെ കഥ' എന്നു തിരുത്തിക്കൊടുക്കുന്നു. ഭരണതലത്തിൽ വിവരമുള്ളവരുമുണ്ടു് എന്നു് ഒരു കഥാപാത്രത്തിന്റെ കമന്റ്. ലേശം അത്യുക്തിയുണ്ടെങ്കിലും സംഭവിക്കാവുന്നതു തന്നെ. നമ്മൾ ചിരിക്കുന്നു; ഉള്ളുകളിർക്കെ ചിരിക്കുന്നു.

* * *

മന്ത്രിമാർക്കു സാഹിത്യം തുടങ്ങിയവയിൽ എന്തു് അജ്ഞതയുണ്ടോ അതേ അജ്ഞത കോളേജ് പ്രൊഫസർമാർക്കും ഉണ്ടു്. കുമാരനാശാന്റെ ഒരു കാവ്യം പോലും വായിക്കാതെ അതിനെ സഭാവേദിയിൽ കയറിനിന്നു് അഭിനന്ദിക്കുന്ന മന്ത്രി ആ മഹാകവിയുടെ ഒററക്കാവ്യംപോലും വായിക്കാതെ അതിനെ എതിർക്കുന്ന കോളേജ് പ്രൊഫസർക്കു സദൃശനാണു്. പ്രൊഫസറുടെ പേരു പറയട്ടേ? വേണ്ട.

## മുണ്ടശ്ശേരിയെക്കുറിച്ചു്

ആവശ്യകതയുടെ പേരിൽ ഈശ്വരൻ ഒരു കട്ടിലുണ്ടാക്കി. ആശാരി കട്ടിലുണ്ടാക്കുമ്പോൾ അതു് ഈശ്വരന്റെ കട്ടിലിന്റെ അനുകരണമായിത്തീരുന്നു. ചിത്രകാരൻ കട്ടിലിന്റെ പടം വരയ്ക്കുമ്പോൾ അതു് അനുകരണത്തിന്റെ അനുകരണമായി ഭവിക്കുന്നു. ഇങ്ങനെ അതു സത്യത്തിൽ നിന്നു രണ്ടുതവണ മാറിനിൽക്കുന്നു. (മൂന്നുതവണ മാറിനിൽക്കുന്നുവെന്നു് പ്ലേറേറാ. classical method of counting കൊണ്ടാണു് ഈ വ്യത്യാസമെന്നു് വിംസാററും ബ്രൂക്ക്സും ചേർന്നെഴുതിയ Literary Criticism എന്ന പുസ്തകത്തിൽ) നിരൂപണം പിന്നെയും സത്യത്തിൽ നിന്നു മാറുന്നുവെന്നു സാന്തായാന എഴുതിയതു് ഞാൻ വായിച്ചിട്ടുണ്ടു്. കലാസൃഷ്ടി നിരൂപകന്റെ മനസ്സിൽ ഉളവാക്കുന്ന ഇമേജ് കലാസൃഷ്ടിയിൽ നിന്നു വിഭിന്നമായിരിക്കും. അതിനെ കടലാസ്സിലേക്കു വാക്കുകളിലൂടെ പകർത്തുമ്പോൾ ഇമേജിൽ നിന്നു് അതു വിഭിന്നമായിത്തീരും. അതു വായിക്കുന്നവനു് ആ വിഭിന്നമായ രൂപത്തിന്റെ വ്യത്യസ്തമായ രൂപമേ ലഭിക്കു. അങ്ങനെ നിരൂപണം സത്യത്തിൽ നിന്നു് അഞ്ചുതവണ മാറിനില്ക്കുന്നു. അതിനാൽ കലാസൃഷ്ടിക്കുള്ള മഹത്ത്വം നിരൂപണത്തിനു ഒരിക്കലുമുണ്ടാവുകയില്ല. കോൾറിജ്ജ് എന്ന നിരൂപകൻ എത്ര വളർന്നാലും കോൾറിജ്ജ് എന്ന കവിയോടു് അടുക്കുകയില്ല. മുണ്ടശ്ശേരി എത്ര സമുന്നതനായാലും അദ്ദേഹം വിമർശിച്ച വള്ളത്തോളിനോ ഉള്ളൂരിനോ ഒപ്പമാവുകയില്ല.

• ദേശാഭിമാനി വാരികയിൽ എം. കുട്ടികൃഷ്ണൻ എഴുതിയ 'മുണ്ടശ്ശേരിയും മാരാരും ഒരു താരതമ്യവിചാരം' എന്ന ലേഖനം വായിച്ചപ്പോൾ എന്നിലുണ്ടായ വിചാരങ്ങളാണു് മുകളിൽ കുറിച്ചിട്ടതു്. ലേഖനം എങ്ങനെ? ഈ ചോദ്യത്തിനു് ഉത്തരം നല്കാൻ പ്രയാസമുണ്ടു്. തനിക്കു ശരിയെന്നു തോന്നുന്ന കാര്യങ്ങളാണു് ലേഖകൻ ആവിഷ്കരിക്കുന്നതു്. ആവിഷ്കാരത്തിൽ 'പോയിൻറ്' ഉണ്ടോ എന്നു മാത്രമേ അനുവാചകനു നോക്കേണ്ടതുള്ളു. അങ്ങ



കോൾറിജ്

നെ വായനക്കാരനായ ഞാൻ നോക്കിയപ്പോൾ കുട്ടിക്കൃഷ്ണന്റെ വാദങ്ങൾ നിരാസ്പദങ്ങൾ അല്ലെന്നു മനസ്സിലായി. ഞാൻ അവയോടു യോജിച്ചില്ലെങ്കിൽത്തന്നെയെന്തു്? കുട്ടിക്കൃഷ്ണൻ പ്രതിപാദിക്കുന്നതു് സ്വന്തം ആശയങ്ങളാണു്; എന്റെ ആശയങ്ങളല്ല. പോയിന്റുണ്ടെങ്കിലും ഭംഗിയോടെ ആശയസ്ഫുടീകരണം നിർവ്വഹിച്ചിട്ടുണ്ടോ എന്നുകൂടി ഒരു ചോദ്യം ചോദിച്ചാൽ അതിനു നിഷേധരൂപത്തിലേ ഉത്തരം നല്കാനാവൂ. കുട്ടിക്കൃഷ്ണന്റെ ലേഖനം വായിച്ചപ്പോൾ കടലാസ്സു ചവയ്ക്കുന്ന പ്രതീതിയാണു് എനിക്കുണ്ടായതു്.

അക്കാലത്തെ രാജാക്കന്മാർ തങ്ങൾ കണ്ടെത്തുന്ന കന്യകകളെ സ്വന്തമിച്ചു വിധേയകളാക്കിയിരുന്നുവെന്നും ആവശ്യംകഴിഞ്ഞാൽ അവരെ തള്ളിക്കളഞ്ഞിരുന്നുവെന്നും മുണ്ടശ്ശേരി പറഞ്ഞിട്ടുണ്ടു്. കാളിദാസന്റെ കാലത്തെ രാജനീതി രാജാവിനെ 'യഥാർത്ഥനിറത്തിൽ' ചിത്രീകരിക്കുന്നതിനു തടസ്സമായിരുന്നെന്നും അതിനാലാണു് ദുഷ്യന്തനെ കവി 'വെള്ളയടി'ച്ചുകാണിച്ചതെന്നും അദ്ദേഹത്തിനു് അഭിപ്രായമുണ്ടായിരുന്നു. ഇതിനെ അംഗീകരിച്ചുകൊണ്ടാണു് കുട്ടിക്കൃഷ്ണൻ പ്രബന്ധം ആരംഭിക്കുന്നതു്. മുണ്ടശ്ശേരിയുടെ മതം അത്രകണ്ടു ശരിയല്ല. ദുഷ്യന്തൻ (ഭാഗവതത്തിൽ ദുഷ്മന്തൻ) വനത്തിൽവച്ചു് ആപന്നസത്ത്വയാക്കിയ ശകുന്തള മകനുമായി ഭർത്താവിന്റെ അടുക്കലെത്തിയപ്പോൾ അദ്ദേഹം അവളെ സ്വീകരിക്കാത്തതു് തന്റെ സ്വഭാവവൈകല്യംകൊണ്ടോ മറവികൊണ്ടോ അല്ല. അശരീരിണിയായ വാക്കു് ഉദ്ഭവിക്കാൻവേണ്ടിയാണു് എങ്കിലേ പൗരന്മാർക്കു വിശ്വാസം ജനിക്കൂ.

''യദാ ന ജഗൃഹേ ഭാര്യാപുത്രാ-
വനിന്ദിതൗ
ശൃണ്വതാം സർവ്വഭൂതാനാം ഖേ-
വാഗാഹാ ശരീരിണീ''
(ഭാഗവതം. 9–20–20)

(ആരും കുററപ്പെടുത്തിയിട്ടില്ലാത്ത ഭാര്യയേയും പുത്രനേയും രാജാവു് സ്വീകരിക്കില്ലെന്നായപ്പോൾ ശരീരമില്ലാത്തവാക്കു് ആകാശത്തുനിന്നു് ഉണ്ടായി. എല്ലാവരും അതു കേൾക്കുകയും ചെയ്തു.)

ഇതു പോകട്ടെ. 'മാളവികാഗ്നിമിത്ര'ത്തിൽ രാജാവിനെ കുററപ്പെടുത്തുന്ന ഒരു ഭാഗമുണ്ടു്. അതു ചൂണ്ടിക്കാണിച്ചുകൊണ്ടു് കാളിദാസൻ അക്കാലത്തെ രാജനീതിയേയും രാജവാഴ്ചയേയും ധിക്കരിച്ചുവെന്നു് എനിക്കു പറയരുതോ? അദ്ദേഹം അക്കാലത്തെ മയകോവ്സ്കിയായിരുന്നുവെന്നു് എനിക്കെഴുതരുതോ? സാഹിത്യസൃഷ്ടിയെ സാഹിത്യസ്രഷ്ടിയായിമാത്രം കാണാതെ നിരൂപകന്റെ വിശ്വാസങ്ങൾക്കു യോജിച്ചമട്ടിൽ അതിനെ സമൂഹത്തോടുബന്ധിപ്പിക്കുമ്പോൾ ഉണ്ടാകുന്ന തകരാറാണിതു്. കലാപരമായ ദൃഢപ്രത്യയത്തെ ലക്ഷ്യമാക്കിയാണു് മോതിരത്തിന്റെ കഥ നാടകകർത്താവു് നിവേശിപ്പിച്ചതു് എന്നു കൂടി പറയട്ടെ.

## ഓർമ്മകൾ

മുണ്ടശ്ശേരിയുടെ ഷഷ്ട്യബ്ദപൂർത്തി തൃശ്ശൂർവച്ചു് ആഘോഷിക്കുന്ന സന്ദർഭം. കാലത്തു് ഏഴുമണിക്കു തുടങ്ങിയ സമ്മേളനം രാത്രി പതിനൊന്നുമണിക്കാണു് തീർന്നതു്. ഉച്ചയ്ക്കു് ഇടവേള ഒരുമണിക്കൂർ നേരം. ഈ ദീർഘസമയം മുഴുവൻ ഒരു സദസ്സുതന്നെയാണു് അതിൽ പങ്കുകൊണ്ടിരുന്നതു്. ആളുകൾ ഇരിപ്പിടങ്ങൾപോലും മാറിയില്ല. അങ്ങോട്ടുമിങ്ങോട്ടും തിരിഞ്ഞു നോക്കിയതുമില്ല. ഏകാഗ്രതയോടുകൂടിയുള്ള ഇരിപ്പാണു് ഓരോ വ്യക്തിയുടേതും. ഈ വിധത്തിൽ ഡിസിപ്ലിൻ ഉള്ള ശ്രോതാക്കൾ മററു സ്ഥലങ്ങളിൽ ഉണ്ടായിരിക്കുക പ്രയാസം.

(2) മഹാകവി പി. കുഞ്ഞിരാമൻ നായർ ഒരുദിവസം കാലത്തു് എന്റെ വീട്ടിൽവന്നു. ''ചങ്ങമ്പുഴയെയാണു് ഏററവും ഇഷ്ടം അല്ലേ?'' എന്നു് അദ്ദേഹം എന്നോടു ചോദിച്ചു. ''അല്ല'' എന്നു ഞാൻ മറുപടി നല്കി. അക്കാലത്തു് കോളേജിൽ പഠിച്ചിരുന്ന എന്റെ മകൾ ഓട്ടോഗ്രാഫിനുവേണ്ടി കൊച്ചുപുസ്തകം കവിയുടെ കൈയിൽ കൊടുത്തു. അദ്ദേഹം എഴുതി: ''പ്രഭാതം തെല്ലകലെ നില്ക്കുന്നു, വരണമാലയുമായി.'' ഇതെഴുതി ഒരു മാസം കഴിഞ്ഞപ്പോൾ അവളുടെ വിവാഹം നടന്നു.

(3) കാഞ്ഞിരംകുളത്തു സ്ക്കൂളിലൊരു സമ്മേളനം. പ്രഭാഷകനായിരുന്ന പവനൻ പറഞ്ഞു: ''വിശന്നുകൊണ്ടു ഞാൻ മദ്രാസ് കടപ്പുറത്തു കിടക്കുമ്പോൾ പൂർണ്ണചന്ദ്രൻ പ്രകാശിക്കുന്നു. അതൊരു ദോശയായി അടുത്തു വീണെങ്കിലോ എന്നു ഞാൻ ആഗ്രഹിച്ചുപോയി.'' അദ്ധ്യക്ഷനായിരുന്ന ഡോക്ടർ പി. കെ. നാരായണപിള്ള ഉപസംഹാര പ്രസംഗത്തിൽ: ''അങ്ങനെ പലതും തോന്നും. ബീഡി കൈയിലുണ്ടായിരിക്കുകയും അതു കത്തിക്കാൻ തീപ്പെട്ടി ഇല്ലാതിരിക്കുകയും ചെയ്താൽ ആ ചന്ദ്രൻ ഇങ്ങടുത്തുവന്നെങ്കിൽ ഇതൊന്നു കൊളുത്താമെന്നു പവനനു തോന്നും.'' സമ്മേളനം കഴിഞ്ഞു. തിരിച്ചു പോരുമ്പോഴും ഡോക്ടർ പി. കെ. പവനന്റെ ആശയങ്ങളെ വിമർശിച്ചുകൊണ്ടിരുന്നു. ഉറക്കെ ചിരിച്ചിട്ടു് പവനൻ പറഞ്ഞു: ''ഇപ്പോഴും അദ്ധ്യക്ഷനായി തുടരുകയാണു്.''

(4) സാഹിത്യപരിഷത്തിന്റെ സമ്മേളനം. തായാട്ടു ശങ്കരനെ ആദ്യമായികണ്ടു. 'നല്ല മനുഷ്യൻ' എന്നു ഞാൻ ഉള്ളിൽ പറഞ്ഞു. ശ്രോതാക്കളുടെ കൂട്ടത്തിൽ ഒരാൾ ഒററമുണ്ടുടുത്തു കൊണ്ടു് തി



മുണ്ടശ്ശേരി

ടുക്കത്തിൽ അങ്ങുമിങ്ങും നടക്കുന്നു. ഷർട്ടില്ല. ബനിയൻപോലുമില്ല. ഞാൻ ശങ്കരനോടു ചോദിച്ചു: ആരാണദ്ദേഹം?'' ശങ്കരൻ: ''അറിയില്ലേ. കവി കെ. കെ. രാജാ.

## അന്വേഷണം.

മകനാൽ അപമാനിതനായ അച്ഛൻ കടൽക്കരയിൽ ചെന്നുനിന്നപ്പോൾ തിരമാലകൾ ഒരു സന്ദേശവും വഹിച്ചുകൊണ്ടു് അയാളുടെ അടുത്തെത്തി. ആ സന്ദേശത്തെ ആദരിച്ചു് അയാൾ എടുത്തുചാടി. മൃതദേഹം കിട്ടിയില്ല. തോപ്പുംപടി കടന്നു് എറണാകുളത്തേക്കു പോകുമ്പോൾ രണ്ടു പാലങ്ങളുണ്ടു്. ഓരോ പാലത്തിന്റെയും മുകളിൽ ചെല്ലുമ്പോൾ നീലജലം എന്നെ സന്ദേശവു

...യി കാത്തുനില്ക്കാറുണ്ട്. ആരും എന്നെ അപമാനിച്ചിട്ടില്ലാത്തതുകൊണ്ട് ഞാൻ അതിന്റെ സന്ദേശം സ്വീകരിച്ചിട്ടില്ല. ചില വീടുകൾ അവയുടെ സമ്പന്നതയോടെ തസ്കരന്മാരെ കാത്തുനിൽക്കുന്നു. അവർ കയറി അപഹരണം നടത്തിക്കഴിഞ്ഞാൽ ഭവനങ്ങൾക്കു സ്വസ്ഥതയായി. എന്നെ ആശ്ലേഷിക്കൂ, എന്നെ ചുംബിക്കൂ, എന്നെ ബലാത്സംഗം ചെയ്യൂ എന്ന സന്ദേശങ്ങളുമായി നടക്കുന്ന യുവതികളുണ്ട്. പുരുഷന്മാർ ആ സന്ദേശങ്ങളെ മാനിക്കാതിരുന്നിട്ടില്ല. എന്തൊരു വിഷാദാത്മകത്വം! ഇങ്ങനെ പ്രിയപ്പെട്ട വായനക്കാർ പറയുന്നുണ്ടാകും. ജീവിതം ഒരന്വേഷണമല്ലേ? അതേ. അന്വേഷണം പല വിധത്തിലാകാം. പ്രതികാര തൽപരനായ ഞാൻ ശത്രുവിനെ അന്വേഷിക്കുന്നു. പണക്കൊതിയനായ ഞാൻ പണമന്വേഷിക്കുന്നു. യുദ്ധക്കൊതിയനായ ഞാൻ യുദ്ധമന്വേഷിക്കുന്നു. സ്ത്രീയുടെ മുൻപിൽ ആകർഷകത്വമുള്ളവനായി നില്ക്കാൻ അഭിലഷിക്കുന്ന ഞാൻ സൗന്ദര്യമന്വേഷിക്കുന്നു. മയങ്ങിക്കിടന്ന് വേദനമാറാൻ ആഗ്രഹിക്കുന്ന ഞാൻ L S D 25 അന്വേഷിക്കുന്നു. ഏകാന്തത്തിൽ കടൽത്തീരത്തു ചെന്നുനിൽക്കുന്ന ഞാൻ നനഞ്ഞ മണ്ണിൽ ഒരു പാദമുദ്ര കണ്ടാൽ അതാരുടേതാവാം എന്ന് അന്വേഷിക്കുന്നു. ജീവിതം സന്ദേശസ്വീകരണത്തോടൊപ്പം അന്വേഷണവും തന്നെയാണ്. ഈ അന്വേഷണത്തെയാണ് അക്ബർ കക്കട്ടിൽ ''ആറാം കാലം'' എന്ന ചെറുകഥയിലൂടെ ധ്വനിപ്പിക്കുന്നത്. (മാതൃഭൂമി ആഴ്ചപ്പതിപ്പ്.) വിവാഹത്തിനുപോയ കുറെയാളുകൾ. അവർക്ക്, വന്ന ബസ്സിൽത്തന്നെ തിരിച്ചു പോകണം. പക്ഷേ, പലരും സമയത്തു വന്നെത്തുന്നില്ല. കാണാത്തവർ എത്തുമ്പോൾ പൊടുന്നനവേ അവർ തന്നെ അപ്രത്യക്ഷരാവുന്നു. അവരെ അന്വേഷിച്ച് മററുള്ളവർ പോകുന്നു. അവരെയും കാണുന്നില്ല. ഒഴിഞ്ഞബസ്സ് ലോകത്തിന്റെ പ്രതീകമായി യാത്രക്കാരെയും കാത്തുകിടക്കുന്നു. metaphor of life എന്നു ഇംഗ്ളീഷിൽ പറയാറില്ലേ? അതുതന്നെയാണ് ഈ കഥ.

## നാനാവിഷയകം

(1) നാളെ നാം ചൊവ്വയിൽ കാപ്പി കുടിക്കുമോ
സൂര്യനെ ബാററിക്കുള്ളിൽ കിടത്തുമോ
നാരദനെപ്പോലെ ശൂന്യപഥങ്ങളിൽ
നാളുകഴിച്ചു ദീർഘായുസ്സുവാങ്ങുമോ
മൂഢയുദ്ധത്തിൽ കരിയുന്നഭൂമിയെ
മൂടിനൂററാണ്ടുകൾനിന്നു പുകയുമോ
നാളെയെൻകാർഡിനു ഗോതമ്പു
കിട്ടുമോ?

മനുഷ്യന്റെ ദുർദ്ദശയിൽ മനംനൊന്തു ഡി. വിനയചന്ദ്രൻ തേങ്ങുന്നതാണ് ഈ വരികളിൽ ഞാൻ കേൾക്കുന്നത്. ആ തേങ്ങലുകൾ ലയാത്മകതയോടു ബന്ധപ്പെട്ടുവരുന്നതുകൊണ്ട് സത്യാത്മകങ്ങളായി വായനക്കാരനു തോന്നുന്നു. കാവ്യം ''മലയാളസാഹിത്യം'' മാസികയുടെ വാർഷികപ്പതിപ്പിൽ.

(2) കൊളമ്പിയൻ നോവലിസ്റ്റായ ഗാബ്രിയൽ ഗാർസീആ മാർകേസ് One hundred years of Solitude എന്ന നോവൽ എഴുതിയതോടുകൂടി വിശ്വസാഹിത്യത്തിന്റെ ചക്രവാളം വികസിച്ചു. കാലത്തെക്കുറിച്ചുള്ള ചാക്രിക സങ്കല്പത്തിൽ കുടുങ്ങിയ ചില മനസ്സുകളുടെ പ്രവർത്തനങ്ങളും പ്രതിപ്രവർത്തനങ്ങളും അന്യാദൃശമായ രീതിയിൽ ആലേഖനം ചെയ്യുന്ന ഈ നോവൽ സാഹിത്യാന്തരീക്ഷത്തിലെ ധ്രുവനക്ഷത്രമാണ്. ധ്രുവനക്ഷത്രം ഒന്നേയുള്ളൂ. ''ഏകാന്തതയുടെ നൂറുവർഷങ്ങൾ'' എന്ന നോവലും ഒന്നേയുള്ളൂ. ഈ നിസ്തുല കലാശില്പത്തെക്കുറിച്ച് പ്രൊഫസർ ജി. എൻ. പണിക്കർ എഴുതിയ വിദഗ്ദ്ധജനോചിതമായ പ്രബന്ധത്തിലേക്കു ഞാൻ വായനക്കാരുടെ ശ്രദ്ധയെ സാദരം ക്ഷണിക്കുന്നു. (പ്രബന്ധം ''മലയാളസാഹിത്യ''ത്തിന്റെ വാർഷികപ്പതിപ്പിൽ)

(3) മുഹൂർത്തം ജ്വലിതം ശ്രേയോ
ന തു ധൂമായിതം ചിരം

എന്നു മഹാഭാരതത്തിന്റെ ഉദ്യോഗപർവ്വത്തിൽ വായിച്ചിട്ടുണ്ട്. (വളരെക്കാലം പുകഞ്ഞുകൊണ്ടിരിക്കുന്നതിനെക്കാൾ നല്ലതു് ഒരു നിമിഷത്തേക്കു ജ്വലിക്കുന്നതാണ്.) പുകയുന്ന കഥകളാണ് നമുക്കു കിട്ടുക ആഴ്ചതോറും. അച്ഛന്റെ വ്യഭിചാരവും മററു ക്രൂരതകളും കണ്ട് അമ്മയും മകളും വീടുവിട്ടിറങ്ങുന്നു. ''ഞാൻ ജീവിച്ചിരിക്കുന്നിടത്തോളംകാലം രണ്ടും ഇനി ഈ പടി ചവിട്ടില്ല'' എന്ന് അച്ഛന്റെ പ്രഖ്യാപനം. അച്ഛൻ മരിച്ചപ്പോൾമാത്രം അവർ അവിടെ തിരിച്ചെത്തുന്നു. ജനയുഗം വാരികയിൽ അംബിക എഴുതിയ 'ചങ്ങല' എന്ന ഈ കഥ ജ്വലിക്കാതെ പുകപോലെ ചുററിക്കറങ്ങുന്നു. കണ്ണുനീറുന്നു. ജ്വലിപ്പിക്കാൻ അറിഞ്ഞുകൂടെങ്കിൽ ആ കൊതുമ്പും തൊണ്ടും എടുത്തുമാററൂ.

ഡോ. പി. കെ.



(4) ചന്ദ്രിക ആഴ്ചപ്പതിപ്പിലെ ''വെടിവട്ട''ത്തിലൂടെ കുഞ്ഞുണ്ണി ചോദിക്കുന്നു: ''ആണിനു പെണ്ണുപോരേ പെണ്ണെന്തിന്?'' എനിക്കോർമ്മ വരുന്നു. രണ്ടാമത്തെ സിനിമ കണ്ടിട്ട് ഞാൻ ലൂസിയാ ഹോട്ടലിലേക്കു മടങ്ങുകയായിരുന്നു. എറണാകുളം പട്ടണം. ഒരുത്തൻ പിറകേവന്നു. തിരിഞ്ഞുനോക്കിയ എന്നോട് ''നല്ല പെണ്ണിരുക്കു സാർ, വേണമാ'' ഞാൻ പേടിച്ച് 'ങേ' എന്നു ചോദിച്ചു. ഭാവവ്യത്യാസം കണ്ട് അയാൾ വീണ്ടും ''നല്ല പെന്നിരുക്കു സാർ. പാർക്കർ പെൻ'' അയാളുടെ കൈയിൽ ഒരു പേനയുണ്ടായിരുന്നു.

(5) ആരെ ലക്ഷ്യമാക്കി ഹാസ്യം പ്രയോഗിക്കുന്നുവോ അയാളും ചിരിച്ചാൽ അതു് ഉത്തമഹാസ്യമാണെന്നു കുട്ടിക്കൃഷ്ണമാരാർ പറഞ്ഞിട്ടുണ്ട്. അങ്ങനെയാണെങ്കിൽ എക്സ്പ്രസ്സ് വാരികയിൽ നസീബ വരച്ച കാർട്ടൂൺ കണ്ട് തകഴി ശിവശങ്കരപ്പിള്ള ചിരിക്കാതിരിക്കില്ല. തകഴിക്കു സ്വീകരണം. വന്നയാളിനു തകഴിയുടെ ഛായയില്ലാത്തതുകൊണ്ട് ആളുകൾ അദ്ഭുതപ്പെടുന്നു. അപ്പോഴാണ് ക്ഷണിക്കാൻ പോയവൻ കാര്യം പറയുന്നത്. സാക്ഷാൽ തകഴിയെ കിട്ടുകയില്ല. 1988 വരെയുള്ള എല്ലാ ദിവസവും ബുക്ക് ചെയ്തുപോയി. തകഴി ശിവശങ്കരപ്പിള്ളയ്ക്കു പകരം കഥാപ്രസംഗക്കാരൻ തകഴി വേലായുധനെ കൊണ്ടുവന്നിരിക്കുന്നു.

* * *

മന്നത്തു പത്മനാഭനും ഒരു പണ്ഡിതനും ഞാനും കൂടി പുനലൂര് ഒരു സമ്മേളനത്തിനു പോകുകയായിരുന്നു. മന്നം ആ പണ്ഡിതനോടു ചോദിച്ചു: ''ശങ്കരാചാര്യരെ പ്രച്ഛന്ന ബുദ്ധൻ എന്നു വിളിക്കുന്നതു് എന്തുകൊണ്ട്?'' പണ്ഡിതൻ ചോദ്യത്തിന് ഉത്തരം നല്കാതെ പൂർവമീമാംസ, ഉത്തരമീമാംസ, കുമാരിലഭട്ടൻ എന്നൊക്കെപ്പറഞ്ഞ് കാടുകയററം തുടങ്ങി. അതു സഹിക്കാൻ വയ്യാതെയായപ്പോൾ മന്നം എന്നോടു ചോദിച്ചു: ''നിങ്ങൾക്കറിയാമോ?''

എന്തു സംശയമുണ്ടായാലും പണ്ഡിതനോടു ചോദിക്കരുത്. ഫലമില്ല. 'രാമചന്ദ്രവിലാസം' മഹാകാവ്യത്തിൽ

''പൊടിയാടുക പിന്നെയാ-
ട്ടെടോ നീ ചൊടി
ചെമ്പിച്ചൊരു സത്ത്വവേദിയല്ലേ.
തുട നല്ല കരിക്കുമാണവർക്കടയാളം
നനിയുള്ള നിൻ കരംപോൽ''

എന്നൊരു ശ്ലോകമുണ്ട്. ശ്രീരാമൻ സീതയെക്കുറിച്ച് ആനയോടു ചോദിക്കുന്ന രീതിയിലുള്ള ശ്ലോകം. ഇവിടെ 'നനി' എന്ന വാക്കിന്റെ അർത്ഥമെന്തെന്ന് ഞാൻ ഒരു പണ്ഡിതനോടു ചോദിച്ചു. ഉത്തരം കിട്ടിയില്ലെന്നു മാത്രമല്ല, കാട്ടാനയെ പിടിക്കുന്ന സൂത്രവേലകളെക്കുറിച്ച് ഒരു പ്രഭാഷണം ഒരു മണിക്കൂർനേരം എനിക്കു കേൾക്കേണ്ടതായും വന്നു.



എം. പി. നാരായണപിള്ള

# വെളിച്ചെണ്ണവില നാളെ കൂട്ടാൻ ഒരു മാർഗ്ഗം

കേന്ദ്രവ്യാപാര സഹമന്ത്രി ഖുർഷീദ് ആലംഖാൻ എസ്. എസ്. എൽ. സി. പരീക്ഷയ്ക്ക് ഒന്നുംകൂടി അപ്പിയർ ചെയ്താൽ ആദ്യത്തെ തവണതന്നെ പാസ്സായിപ്പോരുമോ? മാർക്ക് തിരുത്താൻ സമ്മതിക്കില്ലെന്ന് ഓർക്കണം.

എന്റെ അഭിപ്രായത്തിൽ കണക്കൊഴിച്ചെല്ലാവിഷയത്തിലും നല്ല മാർക്കോടെ അദ്ദേഹം പാസ്സാകും. കണക്കിന്റെ കാര്യം പറയുന്നതിനു മുമ്പ്...

കേന്ദ്രഗവണ്മെന്റിന്റെ വ്യാപാരസമ്പർക്കസമിതി യോഗത്തിൽ ഈയിടെ അദ്ദേഹം പറഞ്ഞതുകേട്ടില്ലേ. വെളിച്ചെണ്ണ വിലകൂട്ടാൻ അടുത്തുതന്നെ കൊപ്രയും വെളിച്ചെണ്ണയും കയറ്റുമതി ചെയ്യാൻ ഒരു തീരുമാനമെടുക്കും. ആയതിലേക്ക് കൃഷിമന്ത്രികാര്യാലയത്തിനെ സമ്മതിപ്പിച്ചെടുക്കാനുള്ള ശ്രമത്തിലാണ് സാറ്.

കയറ്റുമതി ആരംഭിച്ചാൽ വെളിച്ചെണ്ണയുടെ വില വർദ്ധിക്കുമെന്ന കണക്ക് ഏതു സ്കൂളിൽ പഠിപ്പിച്ചതാണ്?

കഴിഞ്ഞവർഷം ആറു കിലോ കൊപ്രയുടെ ആലപ്പുഴയിലെ ടി പുകരാശി വില 2600 രൂ. ഇന്നലത്തെ ടി പുകരാശി വില 970 രൂപ.

വെളിച്ചെണ്ണയുടെ വില നാലായിരം രൂപയിൽനിന്ന് 1475 രൂപയായി മാറിയിരിക്കുന്ന ക്വിന്റലിന്. 100 കിലോഗ്രാമിനെയാണ് ക്വിന്റൽ എന്ന് നാമകരണം ചെയ്തിരിക്കുന്നത്. അതായത് ഒരു കിലോയ്ക്ക് വില പതിന്നാലു രൂപ എഴുപത്തഞ്ചു പൈസ.

വിദേശത്തെ വെളിച്ചെണ്ണയുടെ വില ഇതിലും കൂടുതലായിരുന്നെങ്കിൽ കയറ്റുമതി ചെയ്യുന്നത് ലാഭമുള്ള കച്ചവടമാകും. സൗജന്യമായി ചരക്കുകൾ കയറ്റിക്കൊണ്ടുപോകുന്ന കപ്പൽ കമ്പനികൾ അധികം ബാക്കിയില്ല. അതുകൊണ്ട് ആ കൂലിയും ഇൻഷ്വറൻസ്, തുറമുഖത്തൊഴിലാളികൾക്ക് കൊടുക്കുന്ന കരം മുതലായവയും ചേർത്ത് ഒരു പതിനാറുരൂപയെങ്കിലും കിട്ടിയാലല്ലേ മുതലാകൂ. തീർന്നില്ല; ഇന്നത്തെ കൊച്ചീലണ്ടൻ വില പോരാത്തതുകൊണ്ടല്ലേ നമ്മൾ കയറ്റുമതിയെപ്പറ്റി ആലോചിക്കുന്നതു തന്നെ. അപ്പോൾ വിദേശ വിപണിയിൽ കടവറക്കാൻ വാങ്ങുന്ന വെളിച്ചെണ്ണയ്ക്ക് കിലോയ്ക്ക് മുപ്പതും നാല്പതുമൊക്കെ രൂപ വില കിട്ടുമെങ്കിൽ കയറ്റുമതി ചെയ്ത് വെളിച്ചെണ്ണവില വർദ്ധിപ്പിക്കാം.

പക്ഷേ സത്യാവസ്ഥയെന്താണ്? സായിപ്പിന്റെ നാട്ടിൽ ആറു രൂപയിൽ താഴെ ഒരു കിലോ വെളിച്ചെണ്ണ കൈമാറുന്നു. ശ്രദ്ധിച്ചു വായിക്കുക. പതിന്നാലുരൂപ എഴുപത്തഞ്ചു പൈസ കിട്ടിയാൽ പോരായെന്ന് പറഞ്ഞ് തീവണ്ടി പിടിച്ചുനിറുത്തുന്ന കഥാപാത്രങ്ങളെ പറഞ്ഞ് സമാധാനിപ്പിക്കുന്ന ലൈൻ ആറുരൂപാ വിലയുള്ള നാട്ടിൽ നമ്മുടെ ചക്കിലാട്ടുന്ന വെളിച്ചെണ്ണ വിറ്റ് പ്രശ്നം പരിഹരിക്കാമെന്നാണ്. ഇതു പറയുന്നവർക്കോ ഭ്രാന്ത്; അതോ കേൾക്കുന്നവർക്കോ?

കയറ്റുമതി നടത്തി വെളിച്ചെണ്ണയുടെ വില കൂട്ടണമെങ്കിൽ, കേരളഗവണ്മെന്റിന്റെ ഒരു നാളികേരത്തിന് രണ്ടു രൂപ വില എന്ന സ്വപ്നം നടപ്പിലാക്കാൻ, ഖജനാവിലെ കാശ് എത്ര ഇറക്കണം. കുറച്ചൊന്നുമല്ല. ഒരു ക്വിന്റൽ വെളിച്ചെണ്ണയ്ക്ക് പത്രത്തിൽ കാണുന്ന വിലയാണ് ആയിരം തേങ്ങയ്ക്ക് കൃഷിക്കാരന് കിട്ടുക. ആ കണക്കനുസരിച്ച് കയറ്റുമതിചെയ്ത് തേങ്ങാവില വർദ്ധിപ്പിക്കണമെങ്കിൽ കപ്പലിൽ കയറ്റുന്ന ഓരോ കിലോ വെളിച്ചെണ്ണയുടെ പുറത്തും പതിനഞ്ചുരൂപ ഖജനാവിൽ നിന്ന് സബ്സിഡി കൊടുക്കേണ്ടിവരും.

ആറുരൂപയ്ക്ക് വില്ക്കുന്ന സാധനത്തിന്റെ പുറത്ത് പതിനഞ്ചുരൂപ സബ്സിഡി കൊടുക്കുന്ന കലാപരിപാടി നടക്കാൻ പോകുന്ന കാര്യമാണോ? ആ ഡയലോഗടിച്ച് പാവപ്പെട്ട കൃഷിക്കാരെ രാപകൽ കപ്പിയിലിറക്കാൻ സർക്കാരും പ്രതിപക്ഷവും പത്രക്കാരുംകൂടി ഒരുമിച്ച് ശ്രമിച്ചാൽ നമുക്കെന്തുചെയ്യാൻ പറ്റും?

ഈ പാർട്ടികളെയെല്ലാം മറക്കുക. എന്നിട്ടിവരുടെ സേവനമില്ലാതെതന്നെ വെളിച്ചെണ്ണയുടെ വിലകൂട്ടാൻ നമ്മുടെ തായ കൈയിൽ വല്ല വേലയുമുണ്ടോയെന്ന് നോക്കുക.

നാളികേര വികസന ബോർഡിലെ ചീഫ് കോക്കനട്ട് ഡെവലപ്മെന്റ് ഓഫീസർ, പി. കെ. തമ്പാൻ ഉണ്ടാക്കിയ കണക്കനുസരിച്ച് പാമോലിൻയുഗത്തിനുമുമ്പ് 70,000 ടൺ വെളിച്ചെണ്ണയാണ് കേരളത്തിനകത്തു തന്നെ കടുകപൊട്ടിക്കാനും തലയിൽ തേക്കാനും അതുപോലുള്ള ഗാർഹികാവശ്യങ്ങൾക്കുമായി വേണ്ടിവന്നിരുന്നത്. ഇന്ന് ആ സ്ഥാനത്ത് 50,000 ടൺ പാമോലിൻ തന്നെ ചെലവാകുന്നു. പപ്പടം കാച്ചാൻ മാത്രമല്ല; കടുപൊട്ടിക്കാനും മീൻവറുത്തതിന്റെ പുറത്ത് കറിവേപ്പിലയുടെ കൂടെ തൂശാനും, തലയിൽ തേക്കാനും, എന്തിന് വൈദ്യന്മാർ നീലിഭൃംഗാദി വെളിച്ചെണ്ണയുണ്ടാക്കാൻ പോലും ഇന്ന് പാമോലിൻ ഉപയോഗിക്കുന്നു. ഇതാണ് വെളിച്ചെണ്ണ വിലയിൽ നമ്മളെ അവശരാക്കിയത്. സർക്കാരുതന്നെ ഒരു കൈകൊണ്ട് പാമോലിൻ പ്രോത്സാഹിപ്പിക്കുകയും വായ കൊണ്ട് വെളിച്ചെണ്ണയെ പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്ന കലാപരിപാടിയാണ് ഈ നിമിഷം അവസാനിപ്പിക്കേണ്ടത്.

അതിന് ആദ്യം ചെയ്യേണ്ടത് പാമോലിൻ നിരോധിക്കുകയാണ്. അതിലായിരിക്കണം നമ്മുടെ ബോസ്റ്റൺ ടീ പാർട്ടി.

അടുത്ത നടപടി വെളിച്ചെണ്ണയുടെ വ്യാവസായികാവശ്യങ്ങൾ വർദ്ധിപ്പിക്കലിലാണ്. ഇക്കാര്യത്തിൽ കേന്ദ്രഗവണ്മെന്റിന്റെ പ്രഖ്യാപിത നയത്തിന് കടകവിരുദ്ധമായിത്തന്നെ നമുക്ക് പോണം. നല്ല സോപ്പുണ്ടാക്കാൻ വെളിച്ചെണ്ണ അനുപേക്ഷണീയമാണ്. വലിയ കമ്പനികൾ സോപ്പുണ്ടാക്കുന്ന എണ്ണയുടെ ചേരുവയിൽ വെളിച്ചെണ്ണയുടെ പങ്ക് കുറഞ്ഞുകുറഞ്ഞ് ഇന്ന് അഞ്ചു ശതമാനമായിരിക്കുന്നു. വാരസോപ്പ് പതയുന്നില്ലെങ്കിൽ, സോപ്പിന്റെ വാസന മാറുമ്പോൾ ശരീരത്തിൽ മുൻസിപ്പാലിറ്റി കക്കൂസിന്റെ മണം ബാക്കി നില്ക്കുന്നെങ്കിൽ മനസ്സിലാക്കിക്കൊള്ളുക സോപ്പുണ്ടാക്കുന്ന കമ്പനി വെളിച്ചെണ്ണ ലാഭിച്ചിരിക്കുകയാണെന്ന്. കേന്ദ്ര ഗവണ്മെന്റിന്റെ പോളിസിയും ഇതാണ്. വെളിച്ചെണ്ണയുടെ സ്ഥാനത്ത് കാട്ടിൽനിന്ന് പെറുക്കിയെടുക്കുന്ന വിചിത്രമായ ചില കുരുക്കൾ ആട്ടിയുണ്ടാക്കുന്ന എണ്ണയും തവിടു പിഴിഞ്ഞുണ്ടാക്കുന്ന തേലും മറ്റും പ്രചരിപ്പിക്കലാണ്. ഇതിനെതിരെ പൊരുക. മൊത്തം ഉപയോഗിക്കുന്ന എണ്ണയിൽ 25 ശതമാനമെങ്കിലും വെളിച്ചെണ്ണ ഉപയോഗിക്കാത്ത സോപ്പുകൾ നമ്മുടെ നാട്ടിൽ വില്ക്കാൻ സമ്മതിക്കാതിരിക്കുക. അതിന് വകുപ്പുണ്ടാക്കാം. അത്തരം നിയമങ്ങളുണ്ടാക്കലല്ലേ ശമ്പളവും അനേകായിരം ടി. എ. യും വാങ്ങുന്ന എം. എൽ. എ. മാരുടെ ജോലി.

ഈ ലൈനിൽ ഒരു പിടിത്തംപിടിച്ചാൽ, കേന്ദ്രം ഭരിക്കുന്നവർക്ക് തോന്നാത്ത ബുദ്ധി നമ്മുടെ മനസ്സിലുദിക്കാൻ തുടങ്ങുമ്പോൾ, വെളിച്ചെണ്ണയുടെ കാര്യത്തിൽ നമുക്ക് ഇനി ഏഴു പുരുഷായുസ്സു പേടിക്കാനില്ല.